# അധികാരം പുതിയനിയമത്തിൽ

ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്

**അധികാരം**

"അവന്റെ ഉപദേശത്തിങ്കൽ അവർ വിസ്മയിച്ചു; അവൻ ശാസ്ത്രിമാരെപ്പോലെയല്ല, അധികാരമുള്ളവനായിട്ടത്രെ അവരെ ഉപദേശിച്ചത്" (മർക്കൊ. 1:22)

"അവൻ പന്തിരുവരെ അടുക്കൽ വിളിച്ചു, സകലഭൂതങ്ങളുടെ മേലും വ്യാധികളെ സൗഖ്യമാക്കുവാനും അവർക്കു ശക്തിയും അധികാരവും കൊടുത്തു" (ലൂക്കോ. 9:1; മത്താ. 10:1).

"ഭൂമിയിൽ പാപങ്ങളെ മോചിപ്പാൻ മനുഷ്യപുത്രന് അധികാരമുണ്ട്" (മർക്കോ. 2:10; മത്താ. 9:6)

"യേശു അടുത്തു ചെന്നു; സ്വർഗ്ഗത്തിലും ഭൂമിയിലും സകല അധികാരവും എനിക്ക് നല്കപ്പെട്ടിരിക്കുന്നു. ആകയാൽ നിങ്ങൾ പുറപ്പെട്ട് പിതാവിന്റെയും... സകലജാതികളെയും ശിഷ്യരാക്കിക്കൊൾവിൻ." (മത്താ. 28:18–20)

അധികാരം എന്ന പദത്തിന് തത്തുല്യമായി ഗ്രീക്കു മൂലത്തിൽ ഉപയോഗിച്ചിരിക്കുന്നത് exousia എന്ന വാക്കാണ്. ousia എന്നാൽ ഉണ്മ എന്നർത്ഥം. exousia എന്നാൽ ഉണ്മയിൽ നിന്നും ഉത്ഭവിക്കുന്നത് എന്നും. ഉണ്മയിൽ നിറഞ്ഞു നിൽക്കുന്ന നന്മയും വിശുദ്ധിയുമാണ് അധികാരത്തിന് അടിസ്ഥാനം. മറ്റൊരുവിധത്തിൽ പറഞ്ഞാൽ തിന്മയിൽ നിന്ന് സ്വതന്ത്രമായി വിശുദ്ധിയിൽ നന്മപൂർണ്ണതയിലേക്കു വളരുന്ന ആളാണ് യഥാർത്ഥ അധികാരി. ഇവിടെ കീഴ്മേലായി നിൽക്കുന്ന അധികാര സങ്കല്പത്തിനു പകരം നന്മയും വിശുദ്ധിയും നിറഞ്ഞ ജീവിതം അധികാരത്തിന് അടിസ്ഥാനമായിത്തീരുന്നു. അധികാരം മേൽക്കോയ്മയല്ല, നന്മയിൽ നിറഞ്ഞു കവിയുന്ന ഉണ്മയുടെ പ്രകാശനമത്രെ.

ഈ സങ്കല്പത്തിന് ചേർന്നുവരുന്നതാണ് ഭാരതീയ ചിന്തയിൽ അധികാരം എന്ന പദം. 'ധി' ശബ്ദത്തിന് ബുദ്ധി, ബോധം എന്നാണർത്ഥം. 'അഹം'കാരത്തിലൂന്നിയ സ്വബോധത്തിന്റെ സ്ഥാനത്ത് ദൈവബോധം നിറഞ്ഞുവരുമ്പോഴുണ്ടാകുന്ന 'ധികാര' (ധിക്കാര) മില്ലായ്മയാണ് അധികാരം. അതായത് ദൈവബോധമുണർന്ന് ഞാൻ എന്ന ഭാവം തീർത്തും മാറിക്കിട്ടിയ പരിത്യാഗിയാണ് യഥാർത്ഥ അധികാരി.

മുൻപറഞ്ഞ കാരണങ്ങളാൽ അധികാരിക്ക്, അധികാരിയുടെ വാക്കുകൾക്ക് ജീവനും ചൈതന്യവുമുണ്ട്. അയാൾ പാപങ്ങളെ മോചിക്കുന്നു. അയാൾക്കുമുന്നിൽ പൈശാചിക ശക്തികൾ ഓടിമറയുന്നു. "അവൻ അധികാരത്തോടെ അശുദ്ധാത്മാക്കളോട് കല്പിക്കുന്നു. അവ അവനെ അനുസരിക്കുകയും ചെയ്യുന്നു" (മർക്കൊ. 1:28). പഴയനിയമശാസ്ത്രികൾക്ക് അഭ്യസനത്തിൽ നിന്നും ആർജ്ജിച്ചെടുത്ത അറിവിന്റെ ധിക്കാരമുണ്ടായിരുന്നു. എന്നാൽ കർത്താവിനാകട്ടെ പിതാവുമായുള്ള ആഭിമുഖ്യത്തിൽ നിന്നും ഉത്ഭവിച്ച അറിവിന്റെ അധികാരമാണുണ്ടായിരുന്നത്. ക്രിസ്തു അധികാരത്തോടെ സംസാരിക്കുകയും പ്രവർത്തിക്കുകയും ചെയ്തു. വൈരുദ്ധ്യമെന്നു പറയട്ടെ യേശുക്രിസ്തുവിന്റെ കാലത്തെ സാമൂഹികവും മതപരവുമായ ഘടനയ്ക്കു മുന്നിൽ ശാസ്ത്രികൾ അധികാരികളും യേശു ധിക്കാരിയുമായാണ് കാണപ്പെട്ടത്.

2. "ഞാൻ നല്ല ഇടയൻ ആകുന്നു. നല്ല ഇടയൻ ആടുകൾക്കുവേണ്ടി തന്റെ ജീവനെ കൊടുക്കുന്നു" (യോഹ. 10:11).

ലൗകികമായ അധികാരത്തിന് മേലാളരും കീഴാളരും മേല്ക്കോയ്മയും കീഴാഴ്മയും എന്നീ സങ്കല്പങ്ങളുണ്ട്. പുതിയനിയമത്തിൽതന്നെ ഇതിനുദാഹരണം കാണാം. ശതാധിപൻ കർത്താവിനോട് പറയുന്നു: ഞാനും അധികാരത്തിൻ കീഴുള്ള മനുഷ്യൻ ആകുന്നു. എന്റെ കീഴിൽ പടയാളികൾ ഉണ്ട്. ഞാൻ ഒരുവനോട് പോക എന്നു പറഞ്ഞാൽ പോകുന്നു. മറ്റൊരുത്തനോട് വരിക എന്നുപറഞ്ഞാൽ വരുന്നു; എന്റെ ദാസനോട് ഇത് ചെയ്ക എന്നു പറഞ്ഞാൽ അവൻ ചെയ്യുന്നു (മത്താ. 8:9). ശതാധിപൻ നൂറുപേർക്കും സഹസ്രാധിപൻ ആയിരം പേർക്കും അധിപതിയാണ്. ഓരോരുത്തർക്കും അവരവരുടെ വരുതിയിൽ പ്രവർത്തിക്കുന്ന കീഴാളന്മാരുണ്ട്. എന്നും കീഴ്മേൽ നിൽക്കുന്ന അധികാര ഘടനയാണ് ലോകം നല്കുന്ന മാതൃക. എന്നാൽ ഇതിൽ നിന്നും നേർവിപരീതമായ മറ്റൊരു അധികാരസങ്കല്പം കർത്താവ് കാണിച്ചു തരുന്നുണ്ട്. അത് ആടുകൾക്കുവേണ്ടി സ്വജീവൻ വച്ചുകൊടുക്കുന്ന നല്ലിടയന്റെ ജീവിക്കുന്ന മാതൃകയത്രെ.

യേശുക്രിസ്തു രാജാവാണ്. എന്നാൽ കർത്താവിന്റെ രാജാധികാരം ഐഹിക രാജാധികാരത്തിന്റേതല്ല. കർത്താവ് തന്നെ പീലാത്തോസിനോട് പറയുന്നുണ്ടല്ലോ: എന്റെ രാജ്യം ഐഹികമല്ല. എന്റെ രാജ്യം ഐഹികമായിരുന്നെങ്കിൽ എന്നെ യഹൂദന്മാരുടെ കൈയിൽ ഏല്പിക്കാതവണ്ണം എന്റെ ചേകവർ പോരാടുമായിരുന്നു (യോഹ. 18:36). എന്നാൽ യേശു നൽകുന്ന ഈ ഭാഷ്യം പീലാത്തോസിന് മനസ്സിലാകുന്നില്ല (യോഹ. 18:37). അധികാരം കൈയാളുന്നവരും അതിൽ പങ്കുപറ്റി ചുറ്റും നിൽക്കുന്നവരും ഒരിക്കലും കർത്താവ് മുൻപോട്ടു വയ്ക്കുന്ന സ്നേഹത്തിന്റെയും പരിത്യാഗത്തിന്റെയും സ്വയം വെറുമയാക്കി ജീവനർപ്പിക്കുന്ന നല്ലിടയന്റെ അധികാരമാതൃക മനസിലാക്കുന്നില്ല. തീർത്തും വ്യത്യസ്തമായ ഒരു മൂല്യസങ്കല്പമാണ് ക്രിസ്തുവിന്റെ കൂശ് നമുക്ക് മുമ്പിൽ വയ്ക്കുന്നത്. സമൂലമായ ഒരു മാതൃകാവ്യതിയാനമാണിത് (Paradigm Shift).



ശുശ്രൂഷ, സേവനം, സ്നേഹം, പരിത്യാഗം എന്നീ പദങ്ങളും അവയോടു ചുറ്റിപ്പറ്റിയുള്ള ആശയങ്ങളുമാണ് ഈ പുതിയ അധികാര സങ്കല്പത്തോട് ചേർന്നു വരുന്നത്.

3. "പിന്നെ ഞാൻ ദർശനത്തിൽ സിംഹാസനത്തിന്റെയും ജീവികളുടെയും മൂപ്പന്മാരുടെയും ചുറ്റിലും ഏറിയ ദൂതന്മാരുടെ ശബ്ദം കേട്ടു... സ്വർഗ്ഗത്തിലും ഭൂമിയിലും ഭൂമിക്കു കീഴിലും സമുദ്രത്തിലുമുള്ള സകല സൃഷ്ടിയും അവയിലുള്ളത് ഒക്കെയും സിംഹാസനത്തിലിരിക്കുന്നവനും കുഞ്ഞാടിനും സ്തോത്രവും ബഹുമാനവും മഹത്വവും ബലവും എന്നെന്നേക്കുമുണ്ടാകട്ടെ എന്ന് പറയുന്നത് ഞാൻ കേട്ടു... മൂപ്പന്മാർ വീണു നമസ്ക്കരിച്ചു" (വെളി. 5:11–14).

Hierarchy എന്ന പദത്തിന് ചേംബേഴ്സ് ഡിക്ഷ്ണറിയിൽ കൊടുത്തിരിക്കുന്ന അർത്ഥം ഇങ്ങനെയാണ്: "The collective body of angels grouped in three divisions and nine orders of different power and glory." ഇവിടെ power എന്ന പദം മേൽക്കോയ്മ എന്ന അർത്ഥത്തിലല്ല ശുശ്രൂഷ എന്ന അർത്ഥത്തിലാവണം മനസ്സിലാക്കേണ്ടത്. ദൈവസന്നിധിയിൽ ചുറ്റും ഒമ്പതു വൃന്ദം മാലാഖമാരുണ്ട്. മൂന്നു വൃന്ദങ്ങൾ വീതം മൂന്നു വിഭാഗങ്ങളായി അവർ ദൈവസാന്നിദ്ധ്യത്തിന്റെ ചുറ്റും നിൽക്കുന്നു. ഇവയിൽ ഒന്നാമത്തെ വിഭാഗം സെറാഫുകൾ, കെറൂബുകൾ, സിംഹാസനങ്ങൾ എന്നീ സംഘങ്ങളും രണ്ടാമത്തെ വിഭാഗം കർത്തൃത്വങ്ങൾ, ശക്തികൾ, അധികാരങ്ങൾ എന്നീ സംഘങ്ങളും മൂന്നാമത്തെ വിഭാഗം വാഴ്ചകൾ, പ്രധാന ദൂതർ, ദൂതർ എന്നീ സംഘങ്ങളുമത്രെ. ദൈവതേജസ് സ്വീകരിച്ച് പ്രകാശിതരാവാനുള്ള കഴിവിനൊത്ത് ദൈവസന്നിധിയിൽ ഈ ഒമ്പതു സംഘം ദൈവദൂതർ നിലകൊള്ളുന്നു. വ്യവഹാര ഭാഷയിൽ hierarchy എന്ന പദം അധികാരത്തിന്റെ ശ്രേണിയാണ് സൂചിപ്പിക്കുന്നത്. എന്നാൽ ഇവിടെ hierarchy-ക്ക് ശ്രേണീസങ്കല്പം കാണുന്നില്ല. രേഖീയമായ കീഴ്മേൽ സങ്കല്പത്തിന് പകരം വൃത്തീയമായ പാരസ്പര്യമാണ് കാണുന്നത്.

Hierarchy എന്ന പദം രണ്ട് ഗ്രീക്കു വാക്കുകൾ ചേർന്നുണ്ടായതാണ്. hieros (വിശുദ്ധി) എന്നും arche (ഭരണം, ക്രമം) എന്നും. Hierarchy എന്നാൽ വിശുദ്ധിയുടെ ക്രമം എന്ന് അർത്ഥം കൊടുക്കാം. ഈ സങ്കല്പത്തിൽ പല തട്ടുകളിലായി മേല്ക്കുമേൽ പണിതുയർത്തിയിരിക്കുന്ന രേഖീയവും ഏകരൂപകവുമായ ലോകസങ്കല്പത്തിന് പകരം വൈവിദ്ധ്യവും വൃത്തീയവുമായ ഒരു ലോകസങ്കല്പം കണ്ടെത്താൻ കഴിയും. ഇവിടെ ഉണ്മകളുടെ വൈജാത്യവും, ശുശ്രൂഷകളുടെ വൈവിധ്യവും ഓരോന്നിനും തനത് സ്വത്വവുമുണ്ട്. അധീശവർഗ്ഗം എപ്പോഴും ഉണ്മയുടെ ചലനാത്മകതയും വൈജാത്യവും ഒതുക്കി, ചെത്തിമിനുക്കി ഏകരൂപമാക്കി വരുതിക്കു കീഴിൽ വയ്ക്കാനാണ് ശ്രമിക്കുക. അങ്ങനെയല്ലാതെ വരുമ്പോൾ അധീശവർഗ്ഗം അസ്വസ്ഥവും മർദ്ദനപരവുമാകുന്നു.

വെളിപാട് പുസ്തകം 4 മുതൽ 7 വരെ അദ്ധ്യായങ്ങളിൽ പിതൃപുത്ര പരിശുദ്ധാത്മാവായ ത്രീയേക ദൈവത്തിന്റെ സന്നിധിയിൽ (വെളി: 4:2–3; 5:6; 4:5) ചുറ്റും നിന്ന് ആരാധിക്കുന്ന ആയിരം ആയിരവും പതിനായിരം പതിനായിരവുമായി എണ്ണിക്കൂടാനാവാത്ത ഏറിയ ദൂതന്മാരുടെ സംഘവും (വെളി. 5:11) പഴയനിയമസഭയും (വെളി 7:4) പുതിയനിയമസഭയും (7:9) സ്വർഗ്ഗത്തിലും ഭൂമിയിലും ഭൂമിക്ക് കീഴിലും സമുദ്രത്തിലുമുള്ള സകലസൃഷ്ടിയും അവയിലുള്ളതൊക്കെയും (5:13) ദൈവത്തെ മഹത്വപ്പെടുത്തിക്കൊണ്ട് നിൽക്കുന്നു. ഇതേ സങ്കല്പം തന്നെ 148–ാം സങ്കീർത്തനത്തിലും കാണാം. സ്വർഗ്ഗത്തിലെ ദൂതസംഘങ്ങളും ആകാശത്തിലെ സൂര്യചന്ദ്രന്മാരും നക്ഷത്രങ്ങളും ഭൂമിയിലെ പർവ്വതങ്ങളും കുന്നുകളും വൃക്ഷങ്ങളും മൃഗങ്ങളും ഇഴജാതികളും യുവാക്കന്മാരും യുവതികളും വൃദ്ധരും ബാലരും ചേർന്ന് ഒന്നായി ദൈവത്തെ സ്തുതിക്കുന്നു. വെളിപാട് പുസ്തകത്തിലും സങ്കീർത്തനത്തിലും ദൂതരും മനുഷ്യരും മാത്രമല്ല സകല സൃഷ്ടിയും ഈ വിശുദ്ധിയുടെ ക്രമത്തിൽ (hierarchy) ഓരോരോ സ്ഥാനത്ത് നിൽക്കുന്നു.

ഒരു പിരമിഡ് പോലെ അചലവും, രേഖീയവുമായ അധികാരവും ലോകക്രമവും ഈ സങ്കല്പത്തിൽ കാണാൻ കഴിയുന്നില്ല. പകരം ചലവും ചാക്രികവുമായ ഒരു ലോകസങ്കല്പം ഇവിടെ ഉരുത്തിരിഞ്ഞു വരുന്നു. ഏണിപ്പടികൾപോലെ മേല്കീഴായി നിൽക്കുന്ന അധികാരത്തിന്,

(ശേഷം 7–ാം പേജിൽ)

# തോമസ് പ്രഥമന്റെ വിജയങ്ങൾ...

വത്തോടെ കണ്ടില്ലെങ്കിൽ ഓർത്തഡോക്സ് സഭയുടെ പള്ളികളിലെ ആഭ്യന്തര പ്രശ്നങ്ങൾ മുതലാക്കുവാൻ കാപട്യത്തിന്റെ മൂർത്തികൾക്കു ഇനിയും സാധിക്കും.

കോട്ടയം ഭദ്രാസനത്തിലെ പല പള്ളികളിലും ഭദ്രാസന നേതൃത്വത്തോട് എതിർപ്പുള്ള വിഭാഗങ്ങളുണ്ട്. ആ അവസ്ഥയും മുതലെടുക്കുവാനുള്ള ശ്രമങ്ങൾ ആരംഭിച്ചുകഴിഞ്ഞിട്ടുണ്ട്. മെത്രാന്മാരും ജനങ്ങളും തമ്മിലുള്ള അകൽച്ച മാറുന്നതിനു പ്രായോഗിക സമീപനങ്ങൾ ഉടനെ ഉണ്ടാവണം. കാലങ്ങളായി 'മെത്രാൻ കക്ഷി'യുടെ കോട്ടയായ ഒരു വലിയ പള്ളിയിൽ മെത്രാന്മാർക്കു പ്രവേശന ഫീസ് ചുമത്തുവാനുള്ള തീരുമാനം പൊതുയോഗം ഏകകണ്ഠമായി എടുത്തു കഴിഞ്ഞു. ജനവികാരത്തിന്റെ ഗതിസൂചികയായി ഇതിനെ കണ്ട് ഉടനെ ആത്മപരിശോധന ആരംഭിക്കുവാൻ നേതൃത്വത്തിന് കഴിഞ്ഞാൽ ഒരു പക്ഷേ രക്ഷപെടുമായിരിക്കും.

തോമസ് പ്രഥമന്റെ പ്രവർത്തനങ്ങൾ ഇരുട്ടിൽ സഞ്ചരിക്കുന്ന വചനമായും, സഭയിലെ ആഭ്യന്തരപ്രശ്നങ്ങൾ ഉച്ചയിൽ ഊതുന്ന കാറ്റായും സ്വയംകൃതാനർഥമായുള്ള നമ്മുടെ നേതൃത്വത്തിന്റെ പ്രവർത്തനങ്ങൾ പകൽ പറക്കുന്ന അസ്ത്രമായും മലങ്കരസഭയെ പ്രതിസന്ധിയിൽ നിന്നു പ്രതിസന്ധിയിലേക്കു നടത്തുകയാണ്. പ്രാർത്ഥിക്കുകയും പ്രവർത്തിക്കുകയും ചെയ്യേണ്ട സന്ദർഭമാണ് എന്നു ഓർമിപ്പിച്ചുകൊണ്ട് നിങ്ങളുടെ പ്രതികരണം ക്ഷണിക്കുന്നു.

*(മനനം, 2005 ജൂലൈ)*

# വി. വി. അഗസ്റ്റിനെതിരെ നിയമ നടപടി സ്വീകരിക്കണം

കോട്ടയം: ന്യൂനപക്ഷക്കമ്മീഷൻ അംഗമായ വി. വി. അഗസ്റ്റിൻ മലങ്കരസഭയുടെ ആഭ്യന്തരകാര്യങ്ങളിലിടപ്പെട്ടതു വഴി ഒരു ഭരണഘടനാസ്ഥാപനമായ ന്യൂനപക്ഷക്കമ്മീഷന്റെ സൽപ്പേരിന് കളങ്കം ചാർത്തിയിരിക്കുകയാണെന്ന് മാർ ദീവന്നാസ്യോസ് പഠനകേന്ദ്രം സെക്രട്ടറിയേറ്റ് വിലയിരുത്തി. അയോദ്ധ്യപ്രശ്നം പോലും ജുഡീഷ്യറിയുടെ തീരുമാനങ്ങൾക്ക് വിധേയനായിരിക്കെ സഭാപ്രശ്നത്തിൽ കോടതിവിധികളെ കാറ്റിൽപറത്തിക്കൊണ്ട് പള്ളികൾ വീതംവെയ്ക്കുവാൻ നിർദ്ദേശിക്കുക വഴി താനിരിക്കുന്ന സ്ഥാനത്തെ തുച്ഛീകരിക്കുകയാണ് ശ്രീ. അഗസ്റ്റിൻ ചെയ്തിരിക്കുന്നത്. യാക്കോബായ വിഭാഗത്തിന്റെ വക്താവായി മാറിയതു വഴി അഗസ്റ്റിൻ ന്യൂനപക്ഷക്കമ്മീഷനംഗമായിരിക്കാൻ യോഗ്യനല്ലെന്ന് തെളിയിച്ചിരിക്കുകയാണ്.

അഗസ്റ്റിനെതിരെ കോവാറന്റോ പെറ്റീഷൻ നൽകുവാൻ സഭാനേതൃത്വത്തോട് പഠനകേന്ദ്രം അഭ്യർത്ഥിച്ചു. അനുകൂല പ്രതികരണമൊന്നുമില്ലെങ്കിൽ ഇക്കാര്യത്തിൽ സ്വന്തനിലയിൽ മുന്നോട്ടുപോകുവാനും സെക്രട്ടറിയേറ്റ് തീരുമാനിച്ചു.

നിയമവാഴ്ച ഉറപ്പാക്കേണ്ട സംസ്ഥാന ഗവൺമെന്റ് സുപ്രീംകോടതി വിധിക്കെതിരായി കോലഞ്ചേരി പള്ളിയുടെ പൂട്ടുകുത്തിത്തുറന്ന് വിമതവിഭാഗത്തിന് പ്രവേശനാനുമതി നൽകിയത് പ്രതിഷേധാർഹമാണ്. വിമത വിഭാഗത്തെ പ്രീണിപ്പിക്കുവാനുള്ള ഒരു നടപടിയായി മാത്രമേ ഇതിനെ വീക്ഷിക്കാനാവുകയുള്ളൂ. ഇതിനെതിരെ സഭാനേതൃത്വം കൈക്കൊള്ളുന്ന എല്ലാ തീരുമാനങ്ങൾക്കും മാർ ദീവന്നാസ്യോസ് പഠനകേന്ദ്രം പിന്തുണ പ്രഖ്യാപിച്ചു.

# അധികാരം...

ലോകക്രമത്തിന് പാരസ്പര്യവും ആഭിമുഖ്യവും ഇല്ല. എന്നാൽ വിശുദ്ധിയുടെ ക്രമത്തിൽ മേൽക്കോയ്മയും കീഴൊഴ്മയും അപ്രസക്തമായിത്തീരുന്നു. ദൈവാഭിമുഖ്യമാണ് അധികാരത്തിന്റെ അളവുകോൽ. പാരസ്പര്യമാണ് എല്ലാറ്റിനെയും കോർത്തിണക്കുന്ന കണ്ണി. ദൈവാരാധനയാണ് ഈ കൂട്ടായ്മയുടെ അടിസ്ഥാനഭാവം. അധികാരത്തെപ്പറ്റിയുള്ള വേദപുസ്തകസങ്കല്പത്തിൽ hierarchy എന്ന പദത്തിന്റെ മൂലസങ്കല്പം ഉത്തമമായ ഒരു മാതൃകയത്രെ. ദൈവസന്നിധിയിൽ നിലകൊണ്ട് നിരന്തരം വിശുദ്ധിയിലും തേജസിലും ഏറെയേറെ പങ്കാളികളായി ദൈവാഭിമുഖമായി വളർന്നുകൊണ്ടിരിക്കുന്ന മനുഷ്യനും പ്രപഞ്ചവും എന്ന ലോകസങ്കല്പം അത്യുദാത്തമാണ്.

4. "സൃഷ്ടി ദൈവപുത്രന്മാരുടെ വെളിപാടിനെ ആകാംക്ഷയോടെ കാത്തിരിക്കുന്നു. സൃഷ്ടി ദ്രവത്വത്തിന്റെ ദാസ്യത്തിൽ നിന്നു വിടുതലും ദൈവമക്കളുടെ തേജസ്സാകുന്ന സ്വാതന്ത്ര്യവും പ്രാപിക്കും എന്നുള്ള ആശയോടെ മായയ്ക്ക് കീഴ്പ്പെട്ടിരിക്കുന്നു.... സർവ്വസൃഷ്ടിയും ഇന്നുവരെ ഒരുപോലെ ഞരങ്ങി ഈറ്റുനോവോടെ ഇരിക്കുന്നുവെന്ന് നാമറിയുന്നുവല്ലോ... നാമും നമ്മുടെ ശരീരത്തിന്റെ വീണ്ടെടുപ്പായ പുത്രത്വത്തിന് കാത്തുകൊണ്ട് ഉള്ളിൽ ഞരങ്ങുന്നു" (റോമ. 8:19–23).

"സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ളത് എല്ലാം പിന്നെയും ക്രിസ്തുവിൽ ഒന്നായിച്ചേർക്ക എന്നിങ്ങനെ കാലസമ്പൂർണ്ണതയിലെ വ്യവസ്ഥക്കായിക്കൊണ്ടുതന്നെ" (എഫെ. 1 : 10).

"....ഭൂമിയിലുള്ളതോ സ്വർഗ്ഗത്തിലുള്ളതോ സകലത്തെയും അവനെക്കൊണ്ട് തന്നോട് നിരപ്പിപ്പാനും പിതാവിന് പ്രസാദം തോന്നി" (കൊലൊ. 1:20).

ഉല്പത്തി 1 മുതൽ 3 വരെ അദ്ധ്യായങ്ങളിൽ ദൈവം മനുഷ്യനെയും പ്രപഞ്ചത്തെയും സൃഷ്ടിച്ചതിനെപ്പറ്റി രണ്ടു വിവരണങ്ങൾ കാണാൻ കഴിയും. ഒന്നാമത്തെ വിവരണം 1:1– 2:4 ലും രണ്ടാമത്തെ വിവരണം 2:5 – 3:24 ലും ആണ്. ഉല്പത്തി 1:28 ൽ ദൈവം മനുഷ്യനെ അനുഗ്രഹിച്ചുകൊണ്ട് "നിങ്ങൾ സന്താനപുഷ്ടിയുള്ളവരായി പെരുകി ഭൂമിയിൽ നിറഞ്ഞ് അതിനെ *അടക്കി* സമുദ്രത്തിലെ മത്സ്യത്തിന്മേലും, ആകാശത്തിലെ പറവജാതിയിന്മേലും, സകല ഭൂചര ജന്തുവിന്മേലും *വാഴുവിൻ*" എന്നു കല്പിച്ചു. ഈ വാക്യത്തിൽ സൃഷ്ടി മുഴുവൻ മനുഷ്യനുവേണ്ടി നിർമ്മിക്കപ്പെട്ടതാണെന്നും സൃഷ്ടിക്ക് അതിൽത്തന്നെ ഒരു സ്വത്വവും അസ്തിത്വവും ഇല്ലെന്നും കാണുന്നു. സൃഷ്ടി മനുഷ്യന്റെ ഒരു ഉപഭോഗവസ്തുവോ മനുഷ്യകരങ്ങളിൽ ഒരു ഉപകരണമോ മാത്രമാണെന്ന് ധാരണ വരുന്നു. എന്നാൽ ഉല്പത്തി 2:15 ൽ മറ്റൊരു സങ്കല്പം കാണാം. ദൈവം മനുഷ്യനെ "ഏദൻതോട്ടത്തിൽ വേലചെയ്‌വാനും അതിനെ കാപ്പാനും അവിടെ ആക്കി." ഒന്നാമത്തെ സൃഷ്ടിവിവരണത്തിൽ പ്രത്യക്ഷത്തിൽ മനുഷ്യന് പ്രകൃതിയിന്മേൽ അധീശത്വം ഉണ്ട് എന്ന സങ്കല്പമാണ് കാണുന്നതെങ്കിൽ രണ്ടാമത്തെ സൃഷ്ടിവിവരണത്തിൽ പ്രകൃതിയുടെ ശുശ്രൂഷയാണ് മനുഷ്യന് നൽകിയിരിക്കുന്ന നിയോഗം. ഉല്പത്തി 1:28 രണ്ടു രീതിയിൽ വ്യാഖ്യാനിക്കാൻ കഴിയും. ഒന്ന്: അടക്കിവാഴുക എന്നതുകൊണ്ട് പ്രപഞ്ചത്തെ സ്വാർത്ഥത്തിനായി ഉപയോഗിക്കാം എന്ന അർത്ഥം നൽകേണ്ടതില്ല. മറിച്ച് സ്വാർത്ഥത നൽകുന്ന പ്രപഞ്ചമോഹങ്ങളെയും അതിലൂടെ വന്നുചേരുന്ന ദാസ്യത്തെയും അതിജീവിക്കണം എന്ന ആഹ്വാനമായി കാണാൻ കഴിയും. പ്രപഞ്ചത്തെ സ്വാർത്ഥത്തിന് ഉപയോഗിക്കുന്ന നിമിഷം അതിനെ അടക്കിവാഴുകയല്ല അതിന് അടിമയായിത്തീരുന്നു എന്നതാണല്ലോ സത്യം. ഉല്പത്തി 2:15 ന്റെ വെളിച്ചത്തിൽ അടക്കിവാഴുക എന്ന നിർദ്ദേശം പ്രപഞ്ചത്തെ ചൂഷണം ചെയ്ത് ഉപഭോഗവസ്തുവും സുഖസൗകര്യങ്ങൾക്കുതകുന്ന ഉപകരണവുമാക്കിത്തീർക്കുന്ന വിധം വ്യാഖ്യാനിക്കാൻ കഴിയുകയില്ല. ഉല്പത്തി 1:28 ന് നല്കാവുന്ന വ്യാഖ്യാനം ഇങ്ങനെയാണ്. രണ്ട്: സൃഷ്ടിവിവരണങ്ങളിൽ പഴക്കമുള്ള വിവരണം രണ്ടാമത്തേതാണ്. ആദ്യത്തേത് പില്ക്കാലത്ത് ഉണ്ടായതാണ്. രണ്ടാം സൃഷ്ടികഥയിൽ കാണുന്ന 'കാക്കുക' (പരിപാലിക്കുക, സംരക്ഷിക്കുക) എന്ന സമീപനത്തിന് വന്നുചേർന്ന ഒരപചയമാണ് അടക്കിവാഴുക എന്ന ആശയം.

ദൈവത്തെയും പ്രകൃതിയെയും കൂട്ടിയിണക്കുന്ന കണ്ണിയാണ് മനുഷ്യൻ. ദൈവം സൃഷ്ടാവും മനുഷ്യൻ ഉൾപ്പെടെയുള്ള പ്രപഞ്ചം ദൈവത്തിന്റെ കൈവേലയുമാണ്. മനുഷ്യൻ ദൈവത്തിന്റെ സ്വരൂപമാണ്. ദൈവത്തെ കാണാനാവില്ല. എന്നാൽ കാണാനാവുമെങ്കിൽ അത് മനുഷ്യനാണ്–ദൈവത്തിന്റെ കാണപ്പെട്ട രൂപം. ഈ ദൈവസ്വരൂപം പ്രകൃതിയുടെ ഭാഗവുമാണ്. ആത്മാവു മാത്രമല്ല ശരീരവും ചേർന്നതാണ് ഈ ദൈവസ്വരൂപം. ആത്മാവ് മനുഷ്യനിലെ ഒരു ഭാഗമല്ല, ശരീരത്തിൽ മുഴുവൻ വ്യാപരിച്ചു നിൽക്കുന്നതാണ് ആത്മാവ്. അതുകൊണ്ട് ശരീരത്തിൽ നിന്ന് അടർത്തിമാറ്റാവുന്നതല്ല ആത്മാവ്. ശരീരം പ്രപഞ്ചത്തിന്റെ ഭാഗമാണ്. മനുഷ്യൻ പ്രപഞ്ചത്തെ സ്വശരീരത്തിൽ ഉൾക്കൊള്ളുന്നതു വഴി ദൈവസ്വരൂപത്തെ പ്രകൃതിയിലേക്ക് സംക്രമിപ്പിച്ചും പ്രകൃതിയെ ദൈവത്തിങ്കലേക്ക് ആവാഹിച്ചും ദൈവത്തിനും പ്രപഞ്ചത്തിനും ഇടയിൽ മദ്ധ്യസ്ഥനായി നിൽക്കുന്നു. ഇവിടെ മനുഷ്യനിൽ കേന്ദ്രീകൃതമായ ഒരു പ്രപഞ്ചസങ്കല്പത്തിന് സ്ഥാനമില്ല. ദൈവമാണ് എല്ലാറ്റിന്റെയും കേന്ദ്രം. ദൈവത്തിങ്കലേക്കു പ്രപഞ്ചത്തെ അനുരഞ്ജിപ്പിക്കുന്ന പുരോഹിതനാണ് മനുഷ്യൻ. ഈ അത്യുദാത്തമായ സ്ഥാനത്തേക്ക് ഉയരാതെവണ്ണം പ്രപഞ്ചമോഹങ്ങൾക്ക് അടിമയായിത്തീർന്നിരിക്കുന്ന മനുഷ്യൻ സ്വതന്ത്രനായി ദൈവതേജസ്സിലേക്കു വളരണം. ഈ നിമിഷം പാർത്ത് ദൈവമക്കളുടെ തേജസ്സാകുന്ന സ്വാതന്ത്ര്യം കാത്ത് സൃഷ്ടി ഈറ്റുനോവോടിരിക്കുന്നു. മനുഷ്യന്റെ വീഴ്ച അവൻ പ്രകൃതിയിലേക്കും സംക്രമിപ്പിച്ചു. "നിന്റെ നിമിത്തം ഭൂമി ശപിക്കപ്പെട്ടിരിക്കുന്നു" (ഉല്പ. 3:17). ദ്രവത്വത്തിന്റെ ദാസ്യത്തിൽ നിന്നുള്ള വിടുതൽ സൃഷ്ടിക്ക് ലഭിക്കേണ്ടത് ദൈവമക്കളുടെ തേജസ്ക്കരണത്തിലൂടെയാണ്.

മുൻപറഞ്ഞ ആശയം എഫേസ്യ ലേഖനത്തിലും കൊലോസ്യ ലേഖനത്തിലും വികസിപ്പിച്ചെടുത്തിരിക്കുന്നതായി കാണാം. എഫെ. 1:10 ൽ പ്രപഞ്ചം ഉടലും മനുഷ്യൻ അതിന്റെ ശിരസും ഇങ്ങനെ പ്രപഞ്ചത്തെ സംബന്ധിച്ച ഒരു അഖണ്ഡ ദർശനം കാണുന്നുണ്ട്. ശിരസില്ലാതെ ഉടലും ഉടലില്ലാതെ ശിരസും ഇല്ലല്ലോ. മനുഷ്യൻ വീണപ്പോൾ ഈ ബന്ധത്തിന് വിള്ളൽ വന്നു. ആദിമനുഷ്യൻ വീണുപോയതുമൂലം സംഭവിച്ച വിള്ളൽ രണ്ടാം മനുഷ്യനിലൂടെ പരിഹരിക്കപ്പെടണം. ഒരു പുതിയ മനുഷ്യ–പ്രപഞ്ചസങ്കല്പമാണ് ഇവിടെ ഉരുത്തിരിഞ്ഞ് വരുന്നത്. 'എല്ലാം' എന്നതിന് തത്തുല്യമായി ഗ്രീക്ക് ഭാഷയിൽ ta panta എന്ന് ഉപയോഗിച്ചിരിക്കുന്നു. ഈ പ്രയോഗം സർവ്വസൃഷ്ടിക്കുമായി ഉപയോഗിക്കുന്നതാണ്. ഒന്നായിച്ചേർക്കുക എന്ന പ്രയോഗത്തിന് ഗ്രീക്കിൽ ഉപയോഗിച്ചിരിക്കുന്ന വാക്ക് anakephalaioo (recapitulate) എന്നാണ്. ശിരസും ഉടലും തമ്മിൽ നഷ്ടപ്പെട്ടുപോയ ബന്ധം പുതിയ മനുഷ്യനിലൂടെ പുനഃസ്ഥാപിക്കപ്പെടണം. കൊലൊ. 1:20 ൽ ഇതേ ആശയം തന്നെ കാണാനാവും. ഇവിടെ anakephalaioo എന്നതിനു പകരം apokatalasso (നിരപ്പിക്കുക, അനുരഞ്ജിപ്പിക്കുക) എന്ന വാക്കാണ് ഉപയോഗിച്ചിരിക്കുന്നത്. ഇവിടെയും അകന്നുപോയ ബന്ധം വീണ്ടും ഇണക്കിച്ചേർക്കുന്നതായി കാണാം. ഈ വേദഭാഗത്തും സർവ്വസൃഷ്ടിയും എന്ന അർത്ഥത്തിൽ ta panta എന്ന് ഗ്രീക്കു മൂലത്തിൽ ഉപയോഗിച്ചിരിക്കുന്നു.

മനുഷ്യൻ പ്രപഞ്ചത്തിന്റെ ഭാഗമാണ്. ദൈവസ്വരൂപം എന്ന നിലയിൽ പ്രപഞ്ചത്തിനും ദൈവത്തിനും ഇടയിൽ നിന്ന് പ്രപഞ്ചത്തെ ദൈവത്തോട് ഒന്നായിച്ചേർക്കുക, അനുരഞ്ജിപ്പിക്കുക എന്ന ശുശ്രൂഷയാണ് മനുഷ്യനിൽ നിക്ഷിപ്തമായിരിക്കുന്നത്. ഇവിടെ അധികാരം എന്ന സങ്കല്പത്തിനു പകരം ശുശ്രൂഷ എന്ന ആശയത്തിനാണ് ഊന്നൽ.

അധികാരവും അധീശത്വവും ലോകത്തിന്റെ പ്രമാണമാണ്. അധികാരം എന്ന പദത്തിന് സഭയിലും സമൂഹത്തിലും വന്നുപോയിരിക്കുന്ന മൂല്യത്തകർച്ച വീണ്ടെടുക്കാൻ പുതിയനിയമത്തിൽ അധികാരത്തെ സംബന്ധിച്ച് കാണുന്ന സങ്കല്പം ഗൗരവപൂർവ്വമായ പഠനത്തിന് വിധേയമാക്കുന്നത് നന്നായിരിക്കും. നന്മയിലും വിശുദ്ധിയിലും ദൈവാഭിമുഖമായ് വളർന്നും മനുഷ്യനും മനുഷ്യനും തമ്മിലും, മനുഷ്യനും പ്രപഞ്ചവും തമ്മിലും പരിത്യാഗത്തിലും സ്നേഹത്തിലും ചേർന്നിണങ്ങി ജീവിച്ചും ദൈവതേജസ്സിൽ സൃഷ്ടി മുഴുവനും പങ്കാളികളാകുവാനുള്ള അധികാരമാണ് ക്രിസ്തുവിൽ നമുക്ക് ലഭിച്ചിരിക്കുന്ന രക്ഷയുടെ അന്തഃസത്ത. ഈ തിരിച്ചറിവാണ് മനുഷ്യൻ ഉൾപ്പെടുന്ന സർവ്വസൃഷ്ടിയുടെയും വിമോചനത്തിലേക്കുള്ള ആദ്യപടി. ■

# ഗ്രിഗോറിയൻ പ്രപഞ്ചവുമായി പൗലോസ് മാർ ഗ്രിഗോറിയോസ് ഇൻഫോ

**ലജു പി. തോമസ്**

ഗ്രിഗോറിയൻ പ്രപഞ്ചത്തിലേക്ക് വാതിൽ തുറന്നുകൊണ്ട് പൗലോസ് മാർ ഗ്രിഗോറിയോസ് ഡോട്ട് ഇൻഫോ (www.paulosmargregorios.info) എന്ന വെബ്സൈറ്റ് പ്രവർത്തിക്കുന്നു. കോട്ടയം കേന്ദ്രമാക്കി പ്രവർത്തിക്കുന്ന ഗ്രിഗറി ഓഫ് ഇന്ത്യാ സ്റ്റഡി സെന്റർ ആണ് ഈ സൈറ്റിന് രൂപം നൽകിയിരിക്കുന്നത്.

പൗലോസ് മാർ ഗ്രിഗോറിയോസിന്റെ ബൃഹത്തായ ജീവചരിത്രം എഴുന്നൂറോളം പേജുകളിൽ കോറിയിട്ട് അനുവാചകരെ വിസ്മയിപ്പിച്ച പത്രപ്രവർത്തകനും ഗവേഷകനുമായ ജോയ്സ് തോട്ടയ്ക്കാടിന്റേതു തന്നെയാണ് ഈ പുതിയ സംരംഭവും.

ലോകപ്രശസ്ത ദാർശനികനും ചിന്തകനും വേദശാസ്ത്രജ്ഞനുമൊക്കെയായി, ജീവിച്ചിരിക്കുമ്പോൾ വിസ്മയമായി, നമുക്കിടയിൽ 1996 –വരെ ഉണ്ടായിരുന്ന മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ജീവിതവും രചനകളും പരിചയപ്പെടുവാനുപകരിക്കുന്ന ഒരു ജാലകമാണിത്.

മെത്രാപ്പോലീത്തായുടെ ആത്മകഥ, ജീവചരിത്രം, അദ്ദേഹത്തെക്കുറിച്ച് പ്രമുഖരുടെ ഓർമ്മക്കുറിപ്പുകൾ, മെത്രാപ്പോലീത്താ രചിച്ച ലേഖനങ്ങൾ, നിരവധി കത്തുകൾ, പ്രാർത്ഥനകൾ, കവിത, ഗ്രന്ഥങ്ങൾ എന്നിങ്ങനെ ഗ്രിഗോറിയൻ പ്രപഞ്ചത്തിലേക്കു കടക്കുവാൻ അനുവാചകരെ സഹായിക്കുന്ന ഒട്ടനവധി കാര്യങ്ങൾ ഈ സൈറ്റിലുണ്ട്.

മുൻ രാഷ്ട്രപതി കെ. ആർ. നാരായണൻ, മുൻ സുപ്രീം കോടതി ജഡ്ജി വി. ആർ. കൃഷ്ണയ്യർ, പ്രമുഖ സിക്ക് ഗുരു ബാബാ വീർസാ സിങ്ങ് തുടങ്ങി ലോകത്തിലെ വിവിധ മതങ്ങളിലെ പ്രമുഖരായ വ്യക്തികൾ മെത്രാപ്പോലീത്തായെക്കുറിച്ച് എഴുതിയ ലേഖനങ്ങൾ ഈ സൈറ്റിൽ വായിക്കാനാവും.

മെത്രാപ്പോലീത്തായുടെ സമ്പൂർണ്ണ രചനകളുടെ ക്രോണോളജി മാർ ഗ്രീഗോറിയോസ് ബിബ്ലിയോഗ്രഫി എന്ന പേരിൽ ലഭ്യമാണ്. മെത്രാപ്പോലീത്തായുടെ ഫോട്ടോകൾ ഉൾക്കൊള്ളുന്ന ആൽബം ഈ സൈറ്റിന്റെ മറ്റൊരു പ്രത്യേകതയാണ്.

ഗ്രിഗോറിയൻ ചിന്തകൾ വെബ്ബിൽ കത്തിപ്പടരുവാൻ തുടങ്ങിയിട്ട് മൂന്നു കൊല്ലത്തിലേറെയായി. അമേരിക്കയിൽ അദ്ധ്യാപകനായി സേവനം അനുഷ്ഠിക്കുന്ന കൊല്ലം സ്വദേശി ജോൺ കുന്നത്താണ് വേൾഡ്വൈഡ് വെബ്ബിൽ ആദ്യമായി ഒരു ഗ്രിഗോറിയൻ സ്റ്റഡി സർക്കിളിനു രൂപം നൽകിയത് (www.yahoogroups.com/group/GregorianStudyCircle). 200 –ലേറെ അംഗങ്ങളുള്ള ഈ ഗ്രൂപ്പ് ഇപ്പോഴും സജീവമായി തുടരുന്നു. ഗ്രൂപ്പ് ഇപ്പോൾ ഗ്രിഗോറിയൻ സ്റ്റഡി സർക്കിളിനായി ഒരു വെബ്ബ്സൈറ്റ് കൂടി ജിയോസിറ്റീസ് ഡോട്ട് കോമിൽ ആരംഭിച്ചിട്ടുണ്ട് (www.geocities.com/gregorianstudycircle).

ഗ്രിഗോറിയൻ സ്റ്റഡി സർക്കിളിന്റെ പ്രവർത്തനങ്ങളിൽ നിന്നും ആവേശം ഉൾക്കൊണ്ടാണ് ജോയ്സ് തോട്ടയ്ക്കാട്, മാർ ഗ്രീഗോറിയോസ് ഡോട്ട് ഇൻഫോയ്ക്കു തുടക്കം കുറിച്ചത്.

പൗലോസ് മാർ ഗ്രിഗോറിയോസ് എന്ന മനുഷ്യനേയും ചിന്തകനേയും അടുത്തറിയുവാൻ ആഗ്രഹിക്കുന്നവർക്ക് ഈ വെബ്സൈറ്റൊരു അമൂല്യനിധിയാണ്. ■

# നിയമപരമായി നേരിടുമെന്ന് ഓർത്തഡോക്സ് അൽമായവേദി

കോട്ടയം: ഓർത്തഡോക്സ് സഭയുടെ സ്വത്തുക്കൾ വീതം വയ്ക്കുകയോ അനർഹമായ അവകാശങ്ങൾ വകവച്ചുകൊടുക്കുകയോ ചെയ്താൽ നിയമപരമായി നേരിടുമെന്ന് ഓർത്തഡോക്സ് അൽമായവേദി പ്രഖ്യാപിച്ചു. ചില വ്യക്തികളുടെ സ്വാർത്ഥതാൽപ്പര്യത്തിനുവേണ്ടി സഭാവസ്തുക്കൾ വീതം വെച്ചു കൊടുക്കുന്നവർ സഭയെ വഞ്ചിക്കുകയാണ്. സുപ്രീംകോടതി വിധി നടപ്പിലാക്കാൻ ശ്രമിക്കേണ്ടതിനു പകരം അക്രമികളെ ഗവൺമെന്റ് സഹായിക്കുന്ന നടപടി അവസാനിപ്പിക്കണമെന്നും അൽമായവേദി ആവശ്യപ്പെട്ടു. പരുമലയിൽ കൂടിയ 2002 മാർച്ച് 20 –ാം തീയതിയിലെ അസ്സോസിയേഷൻ യോഗത്തിനു ശേഷം മലങ്കരസഭയിൽ രണ്ടു കക്ഷികൾ നിലവിലില്ലെന്നു ബഹു. സുപ്രീംകോടതി പ്രഖ്യാപിച്ചിട്ടുണ്ട്. അനധികൃതമായി അവകാശവാദം ഉന്നയിക്കുന്നവരെ നേരിടേണ്ടത് സർക്കാരിന്റെ ഭരണഘടനാപരമായ ബാദ്ധ്യതയാണ്. അത് മനസ്സിലാക്കി പ്രവർത്തിക്കാത്തപക്ഷം സർക്കാരിനെതിരെ കോർട്ടലക്ഷ്യ നടപടികളുമായി നീങ്ങേണ്ടിവരുമെന്നും അൽമായവേദി അറിയിച്ചു.

കോലഞ്ചേരിപ്പള്ളിയിൽ മാത്യൂസ് മാർ സേവറിയോസ് മെത്രാപ്പോലീത്താ നിയമിച്ച വികാരിമാർക്ക് പള്ളി തുറന്നുകൊടുക്കണമെന്ന് അൽമായവേദി ആവശ്യപ്പെട്ടു. പള്ളി തുറന്നാലുടനെ ഭരണഘടനാപ്രകാരം പൊതുയോഗം വിളിച്ചുകൂട്ടി കൈക്കാരന്മാരെയും തിരഞ്ഞെടുത്തു, പള്ളിയുടെയും പള്ളി സ്ഥാപനങ്ങളുടെയും ഭരണം അവരെ ഏൽപ്പിക്കണമെന്നും അൽമായവേദി പ്രസ്താവനയിൽ ആവശ്യപ്പെട്ടു. മലങ്കരസഭയെ വിഭജിക്കാൻ ആർക്കും അവകാശമില്ല. ഏതെങ്കിലും താൽക്കാലിക നീക്കുപോക്കുകൾ ഉണ്ടാവുകയാണെങ്കിൽ തന്നെ അത് മലങ്കര സുറിയാനി ക്രിസ്താനി അസോസിയേഷന്റെ മുൻകൂർ അംഗീകാരത്തോടുകൂടി മാത്രമേ ആകാവൂ എന്നും അൽമായവേദി ആവശ്യപ്പെട്ടു.

# മാർതോമ്മാ ശ്ലീഹായുടെ സിംഹാസനം കാതോലിക്കേറ്റിനു മുമ്പ്

എം. കുര്യൻ തോമസ് & വർഗീസ് ജോൺ തോട്ടപ്പുഴ

കഴിഞ്ഞ ഇരുപതു നൂറ്റാണ്ടുകളിൽ മലങ്കര നസ്രാണികളുടെ ഏറ്റവും തീവ്രമായ വികാരമായിരുന്നു മാർതോമ്മാ പൈതൃകം. പോർട്ടുഗീസ് കാലഘട്ടത്തിലെ റോമൻ കത്തോലിക്കാ കടന്നുകയറ്റത്തിനെതിരെ ഏറ്റവും ശക്തമായ പ്രതിരോധം മലങ്കര നസ്രാണികൾ തീർത്തത്, മാർത്തോമ്മായുടെ 'മാർഗ്ഗവും വഴിപാടും' (വിശ്വാസവും ജാതിയും) എന്ന അടിസ്ഥാനത്തിലായിരുന്നു.[1] ഈ പൈതൃകത്തിന്റെ ഭാഗമായാണ് 1912 മുതൽ തന്നെ മലങ്കരയിലെ പൗരസ്ത്യ കാതോലിക്കാമാർ 'മാർതോമ്മാ ശ്ളീഹായുടെ' സിംഹാസനം എന്ന സംജ്ഞ ഉപയോഗിച്ചുവന്നത്. മലങ്കരയിലെ ഒന്നും രണ്ടും പൗരസ്ത്യ കാതോലിക്കാമാരുടെ തലവാചകത്തിൽ 'മാർതോമ്മാ ശ്ളീഹായുടെ സിംഹാസനം' ഉപയോഗിച്ച രേഖകൾ ലഭ്യമാണ്.

എന്നാൽ അതിലും പിമ്പോട്ടു പോയാൽ മലങ്കര സഭയെ മൂന്നു നൂറ്റാണ്ടുകാലം ഭരിച്ച മലങ്കര മെത്രാന്മാരും അതിനും മുമ്പ് സഭാദ്ധ്യക്ഷൻമാരായി വന്ന പേർഷ്യൻ മെത്രാൻമാരും മാർതോമ്മാ ശ്ലീഹായുടെ സിംഹാസനം ഉപയോഗിച്ചിരുന്നു. അവയിൽ ഏതാനും ചിലതുമാത്രമാണ് ഈ ലേഖനത്തിന്റെ പ്രതിവാദ്യവിഷയം.

മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനം പ്രതിപാദിക്കുന്ന ആദ്യരേഖ എ.ഡി. 1301 ൽ കൊടുങ്ങല്ലൂർ വെച്ച് ഒരു സഖറിയ ശെമ്മാശൻ പകർത്തിയെഴുതിയ കൽദായ സുറിയാനി വേദവായനക്കുറിപ്പു പുസ്തകമാണ്. വത്തിക്കാൻ ലൈബ്രറിയിൽ സൂക്ഷിക്കുന്ന ടി. ഗ്രന്ഥത്തിന്റെ (Vat.Syr .22) കോലഫോൺ (പകർപ്പെഴുത്തു വിവരം)-ൽ അന്ന് ഭരിക്കുന്ന മെത്രാപ്പോലീത്തായെപ്പറ്റി "ഞങ്ങളുടെ തലവനായ മാർ യാക്കോബ്, മാർ തോമാശ്ലീഹായുടെ പരിശുദ്ധ സിംഹാസനത്തിന്റെയും (The holy see of Apostle Mar Thomas) ഇന്ത്യൻ സഭ മുഴുവന്റെയും അദ്ധ്യക്ഷനും തലവനും" എന്നാണ് രേഖപ്പെടുത്തിയിട്ടുള്ളത്[2]. (റോമൻ കത്തോലിക്കാ സഭയുടെ തലവനായ മാർപ്പാപ്പാ "The Holy Roman See" എന്നുപയോഗിക്കുന്നതുമായി താരതമ്യം ചെയ്യുക).

1653 ൽ കൂനൻ കുരിശു സത്യം മുതൽ 1815 വരെ മലങ്കര ഭരിച്ച ഒൻപതു മെത്രാൻമാരുടെയും സ്ഥാനനാമം മാർത്തോമ്മാ എന്നായിരുന്നു. ഇവരിൽ മൂന്നു പേരുടെയെങ്കിലും സ്വന്തം പേര് വ്യത്യാസ്തമായിരുന്നു. ഈ സ്ഥാനനാമം മാർത്തോമ്മാ സിംഹാസനത്തിന്റെ ബഹിർസ്ഫുരണമായി വേണം കണക്കാക്കാൻ.

വ്യക്തമായും "മാർത്തോമാ ശ്ലീഹായുടെ സിംഹാസനം" എന്നു പരാമർശിക്കുന്ന ലഭ്യമായ ആദ്യരേഖ 1817 വൃശ്ചികം രണ്ടിന് കിടങ്ങൻ ഗീവർഗീസ് മാർ പീലക്സീനോസ് മെത്രാപ്പോലീത്താ, പുന്നത്ര ഗീവർഗീസ് മാർ ദീവന്നാസിയോസ് മൂന്നാമൻ മെത്രാപ്പോലീത്തായെ "മലങ്കരയുടെ സിംഹാസനത്തിലേക്ക് മെത്രാപ്പോലീത്താ" ആയി നൽകിയ സ്താത്തിക്കോനാണ്. ഈ സ്താത്തിക്കോനിൽ തന്റെ സ്ഥാനനാമമായി മാർ പീലക്സീനോസ് ചേർത്തിരിക്കുന്നത് "തോമസ് അപ്പോസ്തോലന്റെ സിംഹാസനമാകുന്ന മലങ്കരയുടെയും ഇന്ത്യ മുഴുവന്റെയും സിംഹാസനത്തിൽ ഗീവർഗീസ് എന്നു പേരുള്ള പീലക്സീനോസ് മെത്രാപ്പോലീത്താ" എന്നാണ്.[3] സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് രണ്ടാമൻ മലങ്കര മെത്രാപ്പോലീത്താ 1816 നവംബർ 24 ന് കാലം ചെയ്തതിനെ തുടർന്ന് മാർ പീലക്സീനോസ് മലങ്കര മെത്രാപ്പോലീത്തായായി സ്ഥാനമേറ്റിരുന്നു.

എന്നാൽ ഇതിനു മുമ്പ് പകലോമറ്റം കുടുംബവാഴ്ച അവസാനിപ്പിക്കുന്നതിനും ഇട്ടൂപ്പ് റമ്പാനെ മലങ്കര മെത്രാപ്പോലീത്താ ആക്കണമെന്നുള്ള കേണൽ മൺറോയുടെ ആവശ്യം പരിഗണിക്കുന്നതിനുമായി മലങ്കര പള്ളിയോഗം വിളിച്ചുകൂട്ടാനുള്ള മാർ പീലക്സീനോസിന്റെ കൽപനയിൽ "തൊഴിയൂർ ഇടവകയുടെ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ" എന്നു മാത്രമായിരുന്നു തലവാചകം.[4] രണ്ടു വർഷത്തിന്റെ ഇടവേളയിലുള്ള ഈ കൽപനകളിലെ തലവാചകത്തിലെ വ്യത്യാസത്തിൽ നിന്ന് മനസിലാകുന്നത് ഇതിനിടയിൽ അദ്ദേഹത്തിനു ലഭിച്ച ആക്ടിംഗ് മലങ്കര മെത്രാപ്പോലീത്താ സ്ഥാനമാണ് അദ്ദേഹത്തെ മാർതോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനാക്കിയത് എന്നാണ്.

അടുത്ത രേഖ മലങ്കര മെത്രാപ്പോലീത്താ ചേപ്പാട് മാർ ദീവന്നാസ്യോസ് നാലാമൻ തൊഴിയൂർ ഇടവകയുടെ കുത്തൂർ ഗീവർഗീസ് മാർ കൂറിലോസിന് കൊ.വ. 1005 (AD. 1830) മീനം 15-നു നൽകിയ സ്താത്തിക്കോനാണ്. "ദൈവകൃപയാൽ ഇന്ത്യയുടെ അതൃത്തിയിലുള്ള മലയാളത്തിൽ വസിക്കുന്ന ക്രിസ്തുവിന്റെ ആട്ടിൻ കുട്ടികളുടെയും പെണ്ണാടുകളുടെയും ഇടയനും യാക്കോബായ സുറിയാനി ക്രിസ്ത്യാനി സമൂഹത്തിന്റെ പിതാവും പരിശുദ്ധനും ഭാഗ്യവാനുമായ മാർ തോമസ് അപ്പോസ്ഥോലന്റെ സിംഹാസനാരൂഢനുമായിരിക്കുന്ന ഫിലിപ്പോസെന്ന ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ആയ നാം....."[5] എന്നാണ് സ്താത്തിക്കോൻ ആരംഭിക്കുന്നത്.

മാർ ദിവന്യാസ്യോസ് നാലാമന് 1840 കന്നി 1-നു അന്ത്യോഖ്യായുടെ പ. ഏലിയാസ് ദ്വിതീയൻ പാത്രിയർക്കീസ് അയച്ച കൽപ്പനയിൽ മലങ്കരസഭയെ വിശേഷിപ്പിച്ചിരിക്കുന്നത്. "പരിശുദ്ധ അപ്പോസ്തോലനായ മാർത്തോമ്മായുടെ സിംഹാസന ഇടവക"[6] എന്നാണ്.

1848 ലെ കൊച്ചി പഞ്ചായത്തു വിധിപ്രകാരം മലങ്കര



മെത്രാൻ സ്ഥാനം പ്രാപിച്ച പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ് "പരിശുദ്ധ മാർ ത്തോമ്മാ ശ്ലീഹായുടെ സിംഹാസനം" എന്ന സ്ഥാനം ഉപയോഗിച്ചിരുന്നു. തോമസ് അത്താനസ്യോസിനെ തന്റെ പിൻഗാമിയായി വാഴിച്ചപ്പോൾ നൽകിയ സ്ഥാത്തിക്കോനിൽ അദ്ദേഹം മാർത്തോമ്മാശ്ലീഹായുടെ സിംഹാസനാരൂഢനാണെന്നും പിൻഗാമിയെ വാഴിക്കുന്നത് ആ സിംഹാസനത്തിലേയ്ക്കാണെന്നും വ്യക്തമായി രേഖപ്പെടുത്തിയിട്ടുണ്ട്.[7] കൊല്ലവർഷം 1048 (1873) നു മുമ്പു തന്നെ അദ്ദേഹം കല്പനകളിൽ മലങ്കര സിംഹാസനം എന്നെഴുതുക പതിവായിരുന്നു എന്ന് തോമസ് അത്താനാസ്യോസ് സെമിനാരിക്കേസിൽ മൊഴികൊടുത്തിട്ടുണ്ട്. നവീകരണ സുറിയാനിക്കാർ (മാർത്തോമ്മ സഭ) അവരുടെ സഭാതലവനെ സംബോധന ചെയ്യുന്നത് "മലങ്കര ശ്ലീഹായ്ക്കടുത്ത സിംഹാസനത്തിന്റെ മെത്രാപ്പോലീത്താ"[8] എന്നാണ്. ഇപ്പോൾ അവരുടെ കല്പനകളുടെ തലവാചകം "മലങ്കര ശ്ലീഹായുടെ സിംഹാസനത്തിന്റെ .......... മാർതോമ്മാ മെത്രാപ്പോലീത്താ" എന്നാണ്.

1846ൽ മലങ്കരെ എത്തി, മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തിനു അവകാശവാദം ഉന്നയിക്കുകയും 1848 ലെ കൊച്ചി പഞ്ചായത്തു വിധിമൂലം ആസ്ഥാനം ലഭിക്കാതെ പോവുകയും ചെയ്ത അന്ത്യോഖ്യൻ മേൽപ്പട്ടക്കാരനായിരുന്നു യുയാക്കിം മാർ കൂറീലോസ്. 1874-ൽ കാലം ചെയ്യുന്നതുവരെയും അദ്ദേഹം അധികാരമില്ലെങ്കിലും "മലങ്കര മെത്രാപ്പോലീത്ത" എന്നു ഭാവിച്ചിരുന്നു. അദ്ദേഹം സ്ഥാപിച്ച ഫോർട്ടുകൊച്ചി പള്ളിയിൽ ഉപയോഗിച്ചിരുന്ന തബ്ലൈത്തയിൽ "ഇന്ത്യയിലെ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ യുയാക്കീം കൂറിലോസ് മെത്രാപ്പോലീത്തായുടെ കൈകളാൽ............."[9] എന്നു സുറിയാനിയിൽ എഴുതിയിട്ടുണ്ട്.

1857 ൽ മലങ്കര സന്ദർശിച്ച യറുശലേമിലെ സുറിയാനി പാത്രിയർക്കീസായ മാർ ഗ്രീഗോറിയോസ് അബ്ദേദുനുഹറോ 1857 മീനം 13-നു റാക്കാട്ടുപള്ളി സന്ദർശിച്ചു. അതിന്റെ സ്മാരകമായി അദ്ദേഹം അവിടുത്തെ വി. മദ്ബഹായിൽ സ്ഥാപിച്ച ശിലാരേഖയിൽ യുയാക്കിംകൂറിലോസിനെ "മലങ്കരയുള്ള മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിൽ വാഴുന്ന"[10] എന്നാണ് വിശേഷിപ്പിക്കുന്നത്.

പുലിക്കോട്ടിൽ മാർ ജോസഫ് ദിവന്നാസിയോസ് അഞ്ചാമനെ (1865–1909) പറ്റി കടുത്ത അന്ത്യോഖ്യാ ഭക്തനായ ഇ. എം. ഫിലിപ്പ് "മാർ ദിവന്നാസിയോസ് അഞ്ചാമൻ മാർതോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ വാഴ്ച ഉറപ്പിക്കുകയും ചെയ്തു"[11] എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്. 1889 ലെ റോയൽ കോടതി വിധിയിൽ അവസാനിച്ച നവീകരണക്കാരുമായുള്ള കേസിന്റെ പ്രധാന നടത്തിപ്പുകാരൻ എന്ന നിലയിൽ ലഭ്യമായ എല്ലാ രേഖകളും പരിശോധിക്കാൻ അവസരം ലഭിച്ച കൂർമബുദ്ധിയായ ഇ.എം. ഫിലിപ്പ് കേവലം ആലങ്കാരികമായി ഈ പദപ്രയോഗം നടത്തിയെന്ന് വിശ്വസിക്കാൻ സാദ്ധ്യമല്ല.

ഇതുപോലെ തന്നെ വി. പത്രോസ് ശ്ലീഹായ്ക്കു മാത്രമേ സിംഹാസനമുള്ളൂ എന്ന വാദം നിരർത്ഥകമാണ്. മലങ്കരയിൽ മാത്രമല്ല ക്രൈസ്തവ ലോകത്തെ പല സഭകളും അവരുടെ തലവന്മാരുടെ സ്ഥാനപ്പേരിൽ "സിംഹാസനം" ഉപയോഗിക്കുന്നുണ്ട്. ഓറിയന്റൽ ഓർത്തഡോക്സ് സഭാ കുടുംബത്തിൽ പെടുന്ന കോപ്റ്റിക് ഓർത്തഡോക്സ് സഭാ തലവൻ "അലക്സന്ത്ര്യായുടെ പോപ്പും വിശുദ്ധ മർക്കോസിന്റെ സിംഹാസനത്തിന്റെ പാത്രിയർക്കീസും" (Pope of Alexandria and Patriarch of the See of St. Mark) എന്നാണ് അറിയപ്പെടുന്നത്. ഇപ്പോഴത്തെ സഭാതലവൻ പോപ്പ് ഷെനൗഡാ III, വി. മർക്കോസ് മുതലുള്ള 117-ാമത്തെ പാത്രിയർക്കീസാണ്. സമന്മാരായ ഓറിയന്റൽ ഓർത്തഡോക്സ് സഭാതലവന്മാരുടെ ഇടയിൽ അദ്ദേഹത്തിന് ഒന്നാം സ്ഥാനമാണുള്ളത്. വി. പത്രോസ് ശ്ലീഹായുടെ പിൻഗാമിയായ പ. അന്ത്യോഖ്യാ പാത്രിയർക്കീസിന് രണ്ടാം സ്ഥാനവും. നാലാം നൂറ്റാണ്ടിലെ സ്ഥാനക്രമമനുസരിച്ചാണിത്.

അർമേനിയൻ സഭയിൽ 'വിശുദ്ധ എച്ച്മിയാഡ്സിനിലെ മാതൃസിംഹാസനത്തിലെ' സുപ്രിം കാതോലിക്കായുടെ കീഴ്സ്ഥാനി മാത്രമായ ജറുസലേമിലെ അർമേനിയൻ പാത്രിയർക്കീസ് "വിശുദ്ധ യാക്കോബിന്റെ ശ്ലൈഹിക സിംഹാസനത്തിന്റെ പാത്രിയർക്കീസ് " (Patriarch of the Apostolic Throne of St. James) എന്ന സ്ഥാനപ്പേരിലാണ് അറിയപ്പെടുന്നത്. നമ്മുടെ കർത്താവിന്റെ സഹോദരനും ഊർശ്ലേമിലെ ഒന്നാമത്തെ എപ്പിസ്ക്കോപ്പായുമായ മാർ യാക്കോബിനെയാണ് ഇവിടെ ഉദ്ദേശിക്കുന്നത്. ശ്ലീഹന്മാരായ വി. ബർത്തലോമിയായുടെയും വി. തദ്ദായിയുടെയും പിൻഗാമിയായ സുപ്രിം കാതോലിക്കായ്ക്ക് തന്റെ കീഴ്സ്ഥാനിയായ ജറുസലേം പാത്രിയർക്കീസ് ഈ സ്ഥാനപ്പേര് ഉപയോഗിക്കുന്നതിൽ യാതൊരെതിർപ്പുമില്ല. ഒരേ സഭയിൽ തന്നെ ഒന്നിലധികം ശ്ലൈഹിക സിംഹാസനമാകാം എന്നുള്ളതിന് ഉത്തമ ഉദാഹരണമാണിത്. അഞ്ചാം നൂറ്റാണ്ടിൽ മാത്രമാണ് ജറുസലേമിലെ അർമേനിയൻ മെത്രാൻ 'പാത്രിയർക്കീസ്' എന്ന സ്ഥാനപ്പേരു സ്വീകരിക്കുന്നത്.

"എത്യോപ്യയുടെ പാത്രിയർക്കീസും വി. തക്ലേഹൈമനോത്തിന്റെ സിംഹാസനത്തിന്റെ എസ്ചെഗ്വേയും" (Patriarch of Ethiopia and Echegue of the See of St.Teklehaymanot) എന്നാണ് എത്യോപ്യൻ സഭാദ്ധ്യക്ഷന്റെ സ്ഥാനനാമം. ഇപ്പോഴത്തെ ആബുനാ പൗലോസ്, അഞ്ചാമത്തെ പാത്രിയർക്കീസും 62-ാമത്തെ എസ്ചെഗ്വേയുമാണ്. 13-ാം ശതകത്തിലെ വി. തക്ലേഹൈമനോത്തിനെയാണ് ഒന്നാമത്തെ എസ്ചെഗ്വേയായി പരിഗണിക്കുന്നത്. 16-ാം നൂറ്റാണ്ടിനു മുമ്പ് മലങ്കര സഭയിലുണ്ടായിരുന്ന അർക്കദ്യാക്കോൻ (Archdeacon) പദവിക്കു സമാനമാണ് കോപ്റ്റിക് ബിഷപ്പിനു കീഴിലുണ്ടായിരുന്ന എസ്ചേഗ്വേ പദവി.

മലങ്കര സഭാ ചരിത്രം മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന് അനുകൂലമായും ഇന്നത്തെ ക്രൈസ്തവലോകം ഏകസിംഹാസന വാദത്തിന് പ്രതികൂലമായും തെളിവുകൾ നിരത്തുമ്പോൾ മറിച്ചു വാദിക്കുന്നവർ കണ്ണടച്ച് ഇരുട്ടാകുകയാണന്ന് ഖേദപൂർവ്വം പറയേണ്ടിയിരിക്കുന്നു.

### അടിക്കുറിപ്പുകൾ

(1) സ്കറിയ സക്കറിയ, ഡോ., ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാകൾ, ഇടമറ്റം, 1994 പേജ് 10; (2) Van Der Ploeg, O.P,. J.P.M, The Syriac Manuscripts of St Thomas Christians, Bangalore, 1983, p.4 (3)1889-ൽ റോയൽ കോർട്ട് വിധിയിൽ അവസാനിച്ച നവീകരണക്കാരുമായുള്ള സെമിനാരിക്കേസിൽ 29 അക്കപ്രമാണം. (4) ടി. കേസിൽ 39 അക്കപ്രമാണം. (5) ഉമ്മൻ, പി.എ., ചേപ്പാട്ട് മാർ ദിവന്നാസ്യോസ്, ചേപ്പാട്, 1956, പേജ്. X-Xi (6) 1889ലെ സെമിനാരിക്കേസിൽ T.T. അക്കപ്രമാണം. (7) ജോർജ് വർഗീസ് മദ്രാസ്, മലങ്കര ഓർഡോക്സ് സുറിയാനി സഭാ ചരിത്രം, ഭാഗം 2, കോട്ടയം, 1993, പേജ് 351. (8) ചാക്കോ, റ്റി.സി., മലങ്കര മാർത്തോമ്മാ സഭാ ചരിത്ര സംഗ്രഹം, തിരുവല്ല, 2000 പേജ് 210. (9) വർഗീസ് കത്തനാർ നെടുന്തള്ളിൽ, മാർത്തോമ്മാ ശ്ലീഹായും മലങ്കര സഭയും, കൊച്ചി, 1975, പേജ് 70. (10) അബ്രഹാം മല്പാൻ കോനാട്ട്, മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനം, കടമറ്റം, പേജ് 16. (11) ഫിലിപ്പ് ഇ.എം., മാർത്തോമ്മാശ്ലീഹായുടെ ഇന്ത്യൻ സഭ, ചിങ്ങവനം, 1977, പേജ് 229.

ജനകീയ പ്രതികരണങ്ങൾക്കും പോരാട്ടങ്ങൾക്കും ശക്തി പകരുവാനായി ഗ്രിഗോറിയൻ പഠനവേദിയ്ക്കു വേണ്ടി ജോയ്സ് തോട്ടയ്ക്കാടും കൂട്ടുകാരും പ്രസിദ്ധീകരിക്കുന്നത്.
പത്രാധിപർ: ജോയ്സ് തോട്ടയ്ക്കാട്. വിലാസം: സോഫിയാ ബുക്സ്, സൂര്യ ഗസ്റ്റ് ലൈൻ, തെക്കേനട, കോട്ടയം – 686 001. ഫോൺ: 91 – 481 – 2303237, 98474 98303